# ആമുഖം

ഋഷി ദയാനന്ദ സരസ്വതിയുടെ കാശി ശാസ്ത്രാർഥം വളരെ പ്രസിദ്ധ മാണ്. വേദങ്ങളിൽ വിഗ്രഹാരാധനാവിധി ഇല്ലെന്ന സ്ഥാപിക്കുന്നതിന് അദ്ദേഹം സദാ ജഗാരൂകനായിരുന്നു. ഈ ആരാധനാരീതി വൈദിക ധർമത്തിന് വലിയ ഹാനി വരുത്തിവെച്ചിട്ടുണ്ടെന്നും സ്വാർഥികളായ പണ്ടകൾ (പുരോഹിതർ) അജ്ഞരായ ജനങ്ങളെ ഭീഷണിപ്പെടുത്തി കൊള്ളയടിക്കുന്ന സ്ഥലങ്ങളാണ് തീർഥാടനകേന്ദ്രങ്ങളെന്നും അദ്ദേഹ ത്തിന് അറിയാമായിരുന്നു. അവൈദികമായ ഈ രീതിയ്ക്കെതിരെ കാ ശിയിലെ പ്രശസ്ത പണ്ഡിതന്മാരുമായി നടത്തിയ തർക്കമാണ് ചുരുക്കി പ്പറഞ്ഞാൽ കാശിശാസ്ത്രാർഥം. വിക്രമാബ്ദം 1937 ൽ (ക്രി.1880) കാശി വൈദിക യന്ത്രാലയത്തിൽനിന്ന പ്രസിദ്ധപ്പെടുത്തിയ കാശിശാസ്ത്രാർ ഥത്തിന്റെ തർജമയാണിത്. ഈ ശാസ്ത്രാർഥ തർജമ സംസ്കൃതമൂല സഹിതമാണ് പ്രസിദ്ധപ്പെടുത്തുന്നത്.

നരേന്ദ്രഭൂഷൺ

ദയാന്ദഭവനം
ചെങ്ങന്നൂർ - 1997

# കാശി ശാസ്ത്രാർഥത്തിന്റെ ഭൂമിക

വിക്രമാബ്ദം 1926 കാർത്തിക ശുക്ലദ്വാദശി ദിനമായ ചൊവ്വാഴ്ച സ്വാമി ദയാനന്ദസരസ്വതി കാശിക്കാരായ സ്വാമി വിശുദ്ധാനന്ദ സരസ്വതിയും ബാലാശാസ്ത്രിയും അടങ്ങിയ പണ്ഡിതന്മാരോട് ചെയ്ത ശാസ്ത്രാർഥം സഹജരായ സുഹൃത്തുക്കൾക്ക് ബോധിക്കുന്നതിന് പ്രസാധനം ചെയ്തുകൊള്ളുന്നു.

ഈ സംവാദത്തിൽ സ്വാമി ദയാനന്ദ സരസ്വതി ശിലാദി വിഗ്രഹപൂജയുടെ ഖണ്ഡനവും കാശിക്കാരായ പണ്ഡിതന്മാർ അതിന്റെ മണ്ഡനവുമാണ് അഭീഷ്ടമാക്കിയത്. മണ്ഡനം അഭീഷ്ടമാക്കിയവർക്ക് വേദപ്രമാണം കൊണ്ട് അഭീഷ്ടസിദ്ധി കൈവരിക്കാൻ ആയില്ല. ശിലാദികളുടെ വിഗ്രഹങ്ങൾ പൂജിക്കണമെന്നതിന് വൈദികപ്രമാണം ഉണ്ടെങ്കിൽ അതു പറയാതെ മനുസ്മൃതിയിലും മറ്റുമുള്ള പ്രമാണങ്ങളെ അവ വേദാനുകൂലമോ അല്ലാത്തതോ ആകട്ടെ, അവലംബിക്കുന്നതെന്തിന്? തർക്കത്തിൽ ഇതിന് കാരണമുണ്ട്. പ്രഖ്യാപിതമായ പ്രതിജ്ഞയിൽ, ആ പ്രതിജ്ഞാവിഷയത്തെ സ്ഥാപിക്കുന്നതിന് ചില നിയമങ്ങളുണ്ട്. വേദത്തിൽ നിന്ന് പ്രമാണം എടുത്തുകൊണ്ട് സ്ഥാപിക്കേണ്ടതാണെങ്കിൽ, അങ്ങനെതന്നെ ചെയ്യണം. അതിനു കഴിയാതെ വന്നാൽ, പ്രമാണാന്തരങ്ങളെക്കൊണ്ട് അവിടെനിന്നും ഇവിടെനിന്നും തന്റെ പക്ഷത്തിനു ചേർന്നവയെ എടുത്തുകൊടുത്ത് സ്ഥാപിക്കാൻ ശ്രമിക്കുന്നതല്ല ശരി. ഇങ്ങനെ ചെയ്യുന്നത് പരാജയസ്ഥാനത്തു ചെന്നുവീഴലാണ്. ഇങ്ങനെ ചെന്നുവീണിട്ട് വിവിധ ഗ്രന്ഥങ്ങളിൽനിന്ന് പ്രമാണങ്ങളെടുത്ത് ബ്രഹ്മവൈവർത്താദിപുരാണങ്ങളെ പ്രമാണമാക്കാനുള്ള യത്നം നടത്തിയതും പരാജയപ്പെട്ടു. പിന്നീട് പ്രതിമാ സംജ്ഞയെടുത്ത് അതുകൊണ്ട് വിഗ്രഹാരാധന ശരിയെന്നു സ്ഥാപിക്കാനുള്ള യത്നവും ഫലിച്ചില്ല. വീണ്ടും, പുരാണസംജ്ഞ വിശേഷ്യമോ വിശേഷണവാചിയോ എന്നതിൽ ദയാനന്ദപക്ഷം വിശേഷണവാചിയും കാശിക്കാരുടേത് വിശേഷ്യവാചിയെന്നും സിദ്ധിപ്പിക്കേണ്ടതിന് വളരെയേറെ വാചകക്കസർത്തു നടത്തിയെങ്കിലും സർവത്ര സ്വാമി ദയാനന്ദൻ സ്വപക്ഷം സ്ഥാപിക്കുകയും മറുപക്ഷം തീർത്തും ഖണ്ഡിക്കുകയുമാണ് ഉണ്ടായത്. കാശിയിലെ പണ്ഡിതന്മാർക്കാകട്ടെ അവരുടെ പക്ഷം ശരിയായി അവതരിപ്പിക്കാൻപോലും കഴിഞ്ഞതുമില്ല. ഇതിൽനിന്നെല്ലാം എന്താണ് ശരിയായി മനസ്സിലാക്കാൻ കഴിയുന്നതെന്ന് വായനക്കാർ നിർണയിക്കണം.

ഇനിയും ശ്രദ്ധിക്കേണ്ടതായ മറ്റൊരു കാര്യം. ശാസ്ത്രാർഥത്തിന്നിടെ മാധവാചാര്യർ രണ്ട് ഓലകൾ എടുത്തു എല്ലാവരുടെയും മുൻപിലിട്ടിട്ട്

ഇതിലെവിടെയാണ് പുരാണസംജ്ഞ വിശേഷണം, സ്വാമി ദയാനന്ദൻ എങ്ങനെയാണ് വിശേഷണവാചിയെന്നു പറഞ്ഞതെന്നെല്ലാം ചോദിച്ചുവെങ്കിലും കാശിപണ്ഡിതന്മാർക്ക് ഒന്നും മറുപടി പറയാൻ കഴിഞ്ഞില്ല. ഏറ്റവും ശോചനീയമായൊരു സംഭവം കൂടെയുണ്ടായി. സഭയുടെ മുൻപാകെ പറയാൻ പാടില്ലാത്ത വാക്കുകൾ ഇവർ കാശിരാജാവിന്റെയും കാശിയിലെ പണ്ഡിതന്മാരുടെയും സഭയിൽ പറഞ്ഞു. ദയാനന്ദസ്വാമി പറഞ്ഞിട്ടും കാശിരാജാവും മറ്റു പണ്ഡിതന്മാരും മിണ്ടാതിരിക്കുക, അസഭ്യം പറയുന്നവരെ പിന്തിരിപ്പിക്കാതിരിക്കുക എന്നതെങ്ങനെ സംഭവിച്ചു? ഈ രണ്ട് ഓല നോക്കി ഉത്തരം പറയുവാൻ സൗകര്യവും സമയവും നല്കാതിരുന്നതും അങ്ങനെ നോക്കിപ്പറയുന്നതിനെ ഖണ്ഡനമോ മണ്ഡനമോ ചെയ്യാൻ കാശിപണ്ഡിതന്മാർ തയ്യാറാകാതിരുന്നതും വിദ്വാന്മാർക്ക് ചേർന്ന പ്രവൃത്തിയായിരുന്നുവോ? ഓല നോക്കുന്നതിനിടയിൽ സഭയിൽ ഇരുന്ന് കൈയടിക്കുകയും കൈയടിയെ തുടർന്ന് പണ്ഡിതന്മാർ വേദിയിൽ നിന്നെഴുന്നേറ്റ് പോകുകയും ചെയ്യുന്നത് കാശിരാജാവ് ഇരിക്കുന്ന വേദിയിൽനിന്നു തടയാനാകാഞ്ഞതെന്തുകൊണ്ടായിരുന്നു? പോകുന്നവഴിക്ക് കള്ളമായി ജയഘോഷം (ഞങ്ങൾ ജയിച്ചെന്ന വാദഘോഷം) മുഴക്കുന്നത് വിദ്വാന്മാരുടെ ആചരണത്തിന് വിരുദ്ധമല്ലായിരുന്നോ?

ഇതെല്ലാം പോകട്ടെ, സഭ്യതയ്ക്കു വിപരീതമായതെല്ലാം ഇവർ ചെയ്തതിനു പുറമേ, സ്വാമിയെ അധിക്ഷേപിക്കുന്നതിന് കാശിരാജാവ് തന്റെ മുദ്രണാലയത്തിൽ ഒരു പുസ്തകം അച്ചടിപ്പിച്ച് പ്രകാശനം ചെയ്കയും അതിലാകെ സ്വാമിദയനാനന്ദനെ അസഭ്യവർഷത്തിൽ അഭിഷേകം ചെയ്കയും ചെയ്തെങ്കിലും ഇന്നും സ്വാമികൾ ഇതൊന്നും വകവയ്ക്കാതെ വൈദിക ധർമോപദേശത്തിൽ വ്യാപൃതനായിരിക്കുന്നു. ഇക്കഴിഞ്ഞ പതിനൊന്നു കൊല്ലമായി സ്വാമി ദയാനന്ദസരസ്വതി കാശിയിൽ ആറു തവണ വരികയും അപ്പോഴെല്ലാം കാശിയിലെ പണ്ഡിതന്മാരെ ശാസ്ത്രാർഥത്തിനായി വെല്ലുവിളിച്ച് ക്ഷണിക്കുന്ന വിജ്ഞാപനങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും ആരും ഇതുവരെ ശിലാദിവിഗ്രഹപൂജ വേദാനുകൂലമാണെന്നതിന് പ്രമാണം ഹാജരാക്കാൻ ശ്രമിക്കാതിരിക്കുന്നതും സ്വാമിജിയെ എതിർത്തു തോല്പിക്കാൻ ഒരുങ്ങാതിരിക്കുന്നതും എന്തുകൊണ്ടാണ്?

ഇതിൽ നിന്ന് നമുക്കൊരു നിർണയത്തിൽ എത്താൻ കഴിയും. സ്വാമിജിയുടെ വാദം ശരിയാണെന്ന്. പതിനൊന്നു വർഷമായിട്ടും ഖണ്ഡിയ്ക്കാനാകാത്ത ശാസ്ത്രാർഥവാദമുഖം ശരിയാണെന്ന്.

പണ്ഡിറ്റ് താരാചരണ ഭട്ടാചാര്യ എന്നയാൾ സ്വാമിജിയുടെ വിജ്ഞാപനത്തിന് എതിർവിജ്ഞാപനം പുറപ്പെടുവിച്ചു. ഇതിന് ഉത്തരമായി സ്വാമി ദയാനന്ദന്റെ പക്ഷത്തുനിന്ന് പണ്ഡിറ്റ് ഭീമസേൻ ശർമ്മ എതിർ വിജ്ഞാപനം പ്രസിദ്ധപ്പെടുത്തിക്കൊണ്ട്, സ്വാമി വിശുദ്ധാനന്ദ

സരസ്വതിയും, ബാലശാസ്ത്രിയും ശാസ്ത്രാർഥം നടത്തുമെന്ന് പ്രഖ്യാപിച്ചു. എന്നാൽ ഇവരിലാരും ശാസ്ത്രാർഥത്തിനെത്തിയില്ല. മഹർഷി ദയാനന്ദൻ പറഞ്ഞുവച്ചത് ശരിയല്ലെന്നു സ്ഥാപിക്കാൻ എതിരാളികൾ എത്താതിരുന്നത് അദ്ദേഹത്തിന്റെ വാദമുഖം സ്ഥാപിതമായെന്നല്ലാതെ മറ്റെന്തിനെയെങ്കിലുമാണോ സൂചിപ്പിക്കുന്നത്? സത്യയുക്തവും യുക്തിസംഗതവും ആയതിനെ ആർക്കെങ്ങനെ ഖണ്ഡിയ്ക്കാനാവും?

ഛന്ദോഗ്യോപനിഷത്തിനെപ്പറ്റി ശാസ്ത്രാർഥത്തിൽ പ്രസ്താവിക്കുന്നുണ്ട്. അതിൽ കാശിക്കാരൻ ആ ഉപനിഷത്തിനെ വേദമെന്നു വിശേഷിപ്പിക്കുന്നു. അത് സ്വാമിജി ആവർത്തിച്ചു. എന്നാലത് പൂർവപക്ഷാഭിപ്രായമെന്നല്ലാതെ സ്വാമി ദയാനന്ദന്റെ അഭിപ്രായമായി എടുത്തുകൂടാ. സംഹിതകളെ മാത്രമേ വേദമായി സ്വാമി ദയാനന്ദൻ അംഗീകരിക്കുന്നുള്ളൂ. അവ അപൗരുഷേയവും ഭ്രാന്തിരഹിതവും സത്യാർഥയുക്തവുമാണ്. ബ്രാഹ്മണഗ്രന്ഥങ്ങളാകട്ടെ, പൗരുഷേയവും, (ഋഷിമുനിമാരാൽ പറയപ്പെട്ടത്) പ്രാമാണികവുമാണെങ്കിലും വേദത്തിനു വിരുദ്ധമായാൽ അപ്രാമാണികമാണ്. മന്ത്രസംഹിതയിൽ പറയുന്നതെന്തായാലും അതിനു വിരുദ്ധമായി എന്തെങ്കിലും എവിടെങ്കിലും ഉണ്ടെങ്കിൽ അത് പ്രമാണമല്ല. മന്ത്രസംഹിതമാത്രമാണ് പ്രമാണം.

പ്രബന്ധ കർത്താവ്,
വൈദികമന്ത്രാലയം, കാശി

# അഥ കാശിസ്ഥ ശാസ്ത്രാർഥം
# (ഇനി കാശിയിലെ ശാസ്ത്രാർഥം)

**ധര്മാ ധര്മയോര്മധ്യേ ശാസ്ത്രാര്ഥ വിചാരോ**
**വിദിതോ ഭവതു. ഏകോ ദിഗംബരസ്സത്യശാസ്ത്രാര്ഥ**
**വിദ്ദയാനന്ദസരസ്വതീ സ്വാമീ ഗംഗാതടേ വിഹരതി.**

ധർമാധർമങ്ങൾക്കിടെ ശാസ്ത്രാർഥം ചിന്തിക്കുന്നത് ഏവർക്കും അറിവാകണം. ഒരു ദിഗംബരസന്ന്യാസി ദയാനന്ദ സരസ്വതി, വേദശാസ്ത്രാദികളുടെ അർഥമറിഞ്ഞുകൊണ്ട് ഗംഗാതീരത്തിൽ വിഹരിക്കുന്നു.

**സ ഋഗ്വേദാദിസത്യ ശാസ്ത്രേഭ്യോ നിശ്ചയം കൃത്വൈവം വദതി.**
**വേദേഷുപാഷാണാദി മൂർത്തിപൂജനവിധാനം ശൈവശാക്തഗാണ**
**പത വൈഷ്ണവാദി സമ്പ്രദായാ രുദ്രാക്ഷ ത്രിപുണ്ഡ്രാദി ധാരണം ച**
**നാസ്ത്യേവ, തസ്മാദേതത് സര്വം മിഥ്യൈവാസ്തി നാചരണീയം**
**കദാചിത്. കുതഃ? ഏതത് വേദവിരുദ്ധാപ്രസിദ്ധാചരണേ**
**മഹത്പാപം ഭവതീതീയം വേദാദിഷു മര്യാദാലിഖിതാസ്തി.**

അദ്ദേഹം ഋഗ്വേദാദി സത്യശാസ്ത്രങ്ങളുടെ അർഥം നിർണയിച്ച നിശ്ചയിച്ചിട്ട് ഇങ്ങനെ പറയുന്നു. പൂജാസംവിധാനവും ശൈവ ശാക്ത ഗാണപത വൈഷ്ണവാദിസമ്പ്രദായങ്ങളും രുദ്രാക്ഷം, മൃഗ്ഗോപി തുടങ്ങിയവ ധരിക്കുന്നതും ഇല്ലായ്കയാൽ ഇവയെല്ലാം മിഥ്യയും ചെയ്യാൻ പാടില്ലാത്തതുമാണെന്നു സിദ്ധിക്കുന്നു. എന്തേ? ഇവ വേദവിരുദ്ധവും അവയിലില്ലാത്തതിനാൽ പാടില്ലാത്തതുമായ വൻ പാപമാണെന്നു വേദാദികളിൽ നിർണയിച്ച് എഴുതിവയ്ക്കപ്പെട്ടിരിക്കുന്നു.

**ഏവം ഹരദ്വാരമാരഭ്യ ഗംഗാതടേ അന്യത്രാപി യത്രകുത്രചിദ്**
**ദയാനന്ദ സരസ്വതീസ്വാമീ ഖണ്ഡനം കുര്വന് സന്**
**കാശീമാഗത്യ ദുര്ഗാകുണ്ഡസമീപ ആനന്ദാരാമേ യദാസ്ഥിതിം**
**കൃതവാന് തദാ കാശീ നഗരേ മഹാന്കോലാഹലോ ജാതഃ.**
**ബഹുഭിഃ പണ്ഡിതൈഃ വേദാദിപുസ്തകാനാംമധ്യേ വിചാരഃകൃതഃ.**
**പരന്തു ക്വാപി പാഷാണാദി മൂര്തി പൂജനാദി വിധാനം ന ലബ്ധമ്.**

ഇക്കാരണത്താൽ സ്വാമി ഹരിദ്വാരം മുതൽ സർവത്ര ഇതിന്റെ ഖണ്ഡനം നടത്തിക്കൊണ്ട്കാശിയിൽചെന്ന് ദുർഗാകുണ്ഡത്തിനു സമീപം ആനന്ദാരാമത്തിൽ പാർത്തു തുടങ്ങി. അദ്ദേഹത്തിന്റെ വരവ് കാശീനഗരത്തിൽ പ്രചരിച്ച് കോലാഹലമായി. പല പണ്ഡിതന്മാരും വേദപുസ്തകത്തിൽ തിരയാനും ചിന്തിക്കാനും തുടങ്ങി. എന്നാൽ ആർക്കുമേ വിഗ്രഹാരാധനാസംവിധാനം എവിടെയുമെങ്ങും കണ്ടെത്താനായില്ല.

**പ്രായേണ ബഹൂനാം പാഷാണ പൂജനാദിഷ്വാഗ്രഹോ മഹാനസ്തി, അഥ കാശീരാജമഹാരാജേന ബഹൂന് പണ്ഡിതാനാഹൂയ പൃഷ്ടമ് കിം കര്തവ്യമിതി? തദാസര്വൈര് ജനൈര്നിശ്ചയഃ കൃതോ യേനകേനപ്രകാരേണ ദയാനന്ദ സ്വാമിനാസഹ ശാസ്ത്രാര്ഥം കൃത്വാബഹുകാലാത്പ്രവൃത്തസ്യാചാരസ്യ സ്ഥാപനം യഥാഭവേത് തഥാ കര്തവ്യമേവേതി.**

മിക്കവാറും എല്ലാവർക്കും ഈ പൂജാവിധാനത്തിൽ താത്പര്യമുണ്ട്. അതിനാൽ കാശിരാജാവ് പണ്ഡിതന്മാരെ വിളിച്ചുകൂട്ടി ഇക്കാര്യത്തിൽ എന്തു വേണമെന്ന് ആരാഞ്ഞു. അപ്പോൾ എല്ലാവരുംചേർന്ന്, ദയാനന്ദ സ്വാമിയോട് ശാസ്ത്രാർഥം നടത്തി. എങ്ങനെയെങ്കിലും വളരെക്കാലമായി നടന്നുവരുന്ന ഈ ആചാരത്തെ നിലനിർത്തണമെന്ന് നിർദ്ദേശിച്ചു.

**പുനഃകാര്ത്തികശുക്ലദ്വാദശമേകോനവിംശതി ശതഷഡ്വിംശതിതമേ സംവത്സരേ (1926) മംഗലവാസരേ മഹാരാജഃ കാശിനരേശോ ബഹുഭിഃ പണ്ഡിതൈഃ സഹ ശാസ്ത്രാര്ഥ കരണാര്ഥ മാനന്ദാരാമം യത്ര ദയാനന്ദസ്വാമിനാ നിവാസഃ കൃതഃ തത്രാഗതഃ.**

അങ്ങനെ വിക്രമാബ്ദം ആയിരത്തിത്തൊള്ളായിരത്തി ഇരുപത്താറാമാണ്ട് കാർത്തികമാസം വെളുത്തപക്ഷത്തിലെ ദ്വാദശിനാൾ ചൊവ്വാഴ്ച കാശിമഹാരാജാവ് അനേകം പണ്ഡിതന്മാരുമൊത്ത് ദയാനന്ദസ്വാമി പാർക്കുന്ന ആനന്ദവാടിയിൽ ശാസ്ത്രാർഥം ചെയ്യുന്നതിനായി എത്തിച്ചേർന്നു.

**തദാ ദയാനന്ദസ്വാമിനാ മഹാരാജം പ്രത്യുക്തമ് – വേദാനാം പുസ്തകാന്യാനീതാനി ന വാ?**

അപ്പോൾ ദയാനന്ദസ്വാമി കാശിരാജാവിനോട് ചോദിച്ചു - വേദപുസ്തകങ്ങൾ കൊണ്ടുവന്നിട്ടുണ്ടോ ഇല്ലയോ?

**തദാ മഹാരാജേനോക്തമ് :– വേദാഃ പണ്ഡിതാനാം കണ്ഠസ്ഥഃ സന്തി കിം പ്രയോജനം പുസ്തകാനാമിതി?**

മഹാരാജാവ് – വേദങ്ങൾ പണ്ഡിതന്മാർക്ക് കാണാപ്പാഠമാണ്. പുസ്തകങ്ങൾ കൊണ്ട് എന്തു പ്രയോജനം?

**തദാ ദയാനന്ദസ്വാമിനോക്തമ് പുസ്തകൈര്വിനാ പൂര്വാപരപ്രകരണസ്യ യഥാവദ് വിചാരസ്തു ന ഭവതി.**

ദയാനന്ദസ്വാമി – പുസ്തകങ്ങളില്ലാതെ മുൻപിൻ പ്രകരണങ്ങൾ ശരിയായി വിചാരവിധേയമാക്കുവാൻ കഴിയുകയില്ല.

**അസ്തുതാവത് പുസ്തകാനിനാനീതാനി.**

ഏതായാലും പുസ്തകങ്ങൾകൊണ്ടു വന്നിട്ടില്ല, ഇരിക്കട്ടെ.

**തദാ പണ്ഡിത രഘുനാഥപ്രസാദകോടപാലേന നിയമഃ കൃതോ ദയാനന്ദസ്വാമിനാ സഹൈകൈകഃ –**

**പണ്ഡിതോ വദതു നതു യുഗപദിതി.**

അപ്പോൾ പണ്ഡിറ്റ് രഘുനാഥ പ്രസാദ് കോട്‌വാൾ, ഒരാൾ മാത്രമേ സ്വാമി ദയാനന്ദനോട് സംസാരിക്കാവൂ. രണ്ടുപേർ ചേർന്നരുത് എന്നു നിയമമുണ്ടാക്കി.

**തദാദൗ താരാചരണ നൈയായികോ**
**വിചാരാർത്ഥമുദ്യതഃ തം പ്രതി സ്വാമി ദയാനന്ദേനോക്തമ് :—**
**യുഷ്മാകം വേദാനാം പ്രാമാണ്യം സ്വീകൃതമസ്തിനവേതി.**

പിന്നെ ആദ്യമായി പണ്ഡിറ്റ് താരാചരണ നൈയ്യായികൻ വാദം തുടങ്ങി വയ്ക്കാൻ ഉദ്യുക്തനായി. അദ്ദേഹത്തോട് സ്വാമി ദയാനന്ദൻ ചോദിച്ചു- നിങ്ങൾക്ക് വേദങ്ങളുടെ പ്രാമാണ്യം സ്വീകാര്യമാണോ അല്ലയോ?

**തദാ താരാചരണേനോക്തമ്: —**
**സർവേഷാംവർണാശ്രമസ്ഥാനാം**
**വേദേഷു പ്രാമാണ്യസ്വീകാരോऽസ്തീതി.**

അപ്പോൾ താരാചരണൻ പറഞ്ഞു — എല്ലാ വർണാശ്രമക്കാരും വേദങ്ങളുടെ പ്രാമാണ്യം സ്വീകരിക്കുന്നുണ്ടല്ലോ.

**തദാ ദയാനന്ദസ്വാമിനോക്തമ് :—**
**വേദേപാഷാണാദിമൂർത്തി പൂജനസ്യ യത്ര പ്രമാണം**
**ഭവേത്തദ്ദർശനീയമ്. നാസ്തിചേദ് വദ നാസ്തീതി.**

അപ്പോൾ ദയാനന്ദസ്വാമി — വേദത്തിൽ ശിലാദി വിഗ്രഹങ്ങളുടെ പൂജാ വിധാനത്തിനു പ്രമാണമുണ്ടെങ്കിൽ അത് ചൂണ്ടിക്കാണിക്കണം. ഇല്ലെങ്കിൽ ഇല്ലെന്നു പറയുക.

**തദാതാരാചരണഭട്ടാചാര്യേണോക്തമ് :—**
**വേദേഷു പ്രമാണമസ്തി വാ നാസ്തി പരന്തു വേദാനാമേവ**
**പ്രാമാണ്യം നാന്യേഷാമിതിയോ ബ്രൂയാത്തം പ്രതി കിം വദേത്.**

താരാചരണ ഭട്ടാചാര്യർ പറഞ്ഞു — വേദങ്ങളിൽ പ്രമാണമുണ്ടോ ഇല്ലയോ എന്നതല്ല, മറിച്ച് വേദങ്ങൾക്കുമാത്രം പ്രാമാണ്യം ഉണ്ടെന്നും മറ്റൊന്നിനുമില്ലെന്നും പറയുന്നവരെപ്പറ്റി എന്തു പറയുന്നു?

**തദാ സ്വാമിനോക്തമ് :— അന്യോ വിചാരസ്തു**
**പശ്ചാദ്ഭവിഷ്യതിവേദവിചാര ഏവ മുഖ്യോऽസ്തിതസ്മാത്സ**
**ഏവാദൗ കർത്തവ്യഃ. കുതോ വേദോക്തകർമൈവ മുഖ്യമസ്ത്യതഃ —**
**മനുസ്മൃത്യാദീന്യപി വേദമൂലാനിസന്തി തസ്മാത്തേഷാമപി**
**പ്രാമാണ്യമസ്തി ന തു വേദവിരുദ്ധാനാം വേദാപ്രസിദ്ധാനാം ചേതി.**

സ്വാമികൾ പറഞ്ഞു — മറ്റുള്ളവയെപ്പറ്റി പിന്നെ ചിന്തിക്കാം. വേദവിചാരമാണ് മുഖ്യം. അതിനാൽ അതാകണമാദ്യം. വേദോക്തകർമമാണല്ലോ മുഖ്യം. മനുസ്മൃതിയും മറ്റും വേദമൂലകമാണ്. അതുകൊണ്ട് അതിനും പ്രാമാണ്യമുണ്ട്. വേദവിരുദ്ധവും വേദത്തിൽ അപ്രസിദ്ധവുമായവയ്ക്കൊന്നും

പ്രാമാണ്യമില്ല.

**തദാ താരാചരണ ഭട്ടാചാര്യേണോക്തമ് :–**
**മനുസ്മൃതേഃ ക്വാസ്തി വേദമൂലമതി?**

അപ്പോൾ താരാചരണൻ ചോദിച്ചു – മനുസ്മൃതിയുടെ വേദമൂലം എവിടെയാണ്?

**സ്വാമിനോക്തമ് "യദ്വൈകിഞ്ചന**
**മനുരവദത്തദ് ഭേഷജം ഭേഷജതായാ." ഇതി സാമവേദേ[1]**

സ്വാമിജി – എന്തെല്ലാം മനു പറഞ്ഞിട്ടുണ്ടോ അതെല്ലാം ഔഷധങ്ങളുടെയും ഔഷധമാണ് എന്ന് സാമവേദബ്രാഹ്മണത്തിൽ പറയുന്നു[2]

**തദാവിശുദ്ധാനന്ദ സ്വാമിനോക്തമ് :– രചനാനുപപത്തേശ്ച**
**അനുമാനമിത്യസ്യ വ്യാസസൂത്രസ്യ കിം മൂലമസ്തീതി.**

അപ്പോൾ വിശുദ്ധാനന്ദസ്വാമി പറഞ്ഞു – രചനയുടെ അനുപപത്തിയുള്ളതിനാൽ അനുമാന പ്രതിപാദ്യമായ പ്രധാനൻ, ജഗത്തിന്റെ കാരണമല്ല എന്ന വ്യാസസൂത്രത്തിന് ഏതാണ് വേദമൂലം?

**തദാ സ്വാമിനോക്തമ് :–**
**അസ്യ പ്രകരണസ്യോപരിവിചാരോ ന കര്ത്തവ്യ ഇതി.**

ഇതിന് സ്വാമിജി, ഈ പ്രകരണം ഇപ്പോൾ ചർച്ച ചെയ്യേണ്ട എന്നു പറഞ്ഞു.

**പുനര്വിശുദ്ധാനന്ദ സ്വാമിനോക്തമ് :–**
**വദൈവ ത്വം യദി ജാനാസീതി.**

വീണ്ടും വിശുദ്ധാനന്ദൻ– നിങ്ങൾക്ക് അറിയാമെങ്കിൽ പറയൂ എന്നായി.

**തദാ ദയാനന്ദസ്വാമിനാ പ്രകരണാന്തരേഗമനം**
**ഭവിഷ്യതീതിമത്വാ നേദമുക്തമ്. കദാചിദ് കണ്ഠസ്ഥം**
**യസ്യ ന ഭവേത്സപുസ്തകം ദൃഷ്ട്വാ വദേദിത്.**

പ്രകരണം വിട്ടുപോകുമെന്നറിഞ്ഞ് ദയാനന്ദസ്വാമി ഇത് പറഞ്ഞില്ല. കാണാതറിവില്ലെങ്കിൽ പുസ്തകത്തിൽ നോക്കിപ്പറഞ്ഞോളൂ എന്നു നിർദ്ദേശിച്ചു.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് :– കണ്ഠസ്ഥം**
**നാസ്തിചേച്ഛാസ്ത്രാര്ഥം കഥമുദ്യതഃ കാശീനഗരേ ചേതി.**

തുടർന്ന് വിശുദ്ധാനന്ദസ്വാമി പറഞ്ഞു – കാണാതറിയില്ലെങ്കിൽ ശാസ്ത്രാർഥം ചെയ്യാൻ ഈ കാശീനഗരത്തിലേക്ക് എന്തിനൊരുങ്ങി വന്നു?

---

1 ഇദം പണ്ഡിതാനാമേവ മതമംഗീകൃത്യോക്താതോ നേദം സ്വാമി നോ മതമിതി വേദ്യമ്.

2 (ഇത് പണ്ഡിതന്മാരുടെ മതം അംഗീകരിച്ചു പറഞ്ഞതെന്നല്ലാതെ സ്വാമിജിയുടെ മതമല്ല.)

**തദാ സ്വാമിനോക്തമ് :– ഭവതഃ സര്വം കണ്ഠസ്ഥം വര്തത ഇതി?**

അപ്പോൾ സ്വാമിജി – താങ്കൾക്കെല്ലാം കാണാപ്പാഠമാണോ?

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് –**
**മമ സര്വം കണ്ഠസ്ഥം വര്തത ഇതി.**

ഉടനെ വിശുദ്ധാനന്ദൻ പറഞ്ഞു. എനിക്കെല്ലാം കാണാപ്പാഠം തന്നെ.

**തദാ സ്വാമിനോക്തമ് – ധര്മസ്യ കിം സ്വരൂപമിതി?**

സ്വാമിജി ചോദിച്ചു – ധർമത്തിന്റെ ലക്ഷണമെന്താണ്?

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് :–**
**വേദപ്രതിപാദ്യഃ പ്രയോജന വദര്ഥോ ധര്മ ഇതി.**

വിശുദ്ധാനന്ദസ്വാമി പറഞ്ഞു – വേദപ്രതിപാദിതവും പ്രയോജനവത്തുമായ അർഥങ്ങളാണ് ധർമം.

**തദാ സ്വാമിനോക്തമ് :– ഇദന്തു തവ സംസ്കൃതം**
**നാ സ്ത്യസ്യപ്രാമാണ്യം കണ്ഠസ്ഥം ശ്രുതി സ്മൃതിം വാ വദേതി.**

സ്വാമിജി പറഞ്ഞു – ഇതു നിങ്ങളുടെ സംസ്കൃതമാണ്. അതിനു പ്രാമാണ്യമില്ല. കാണാതറിയാവുന്ന ശ്രുതിയോ സ്മൃതിയോ പറയൂ.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് :–**
**ചോദനാലക്ഷണാര്ഥോ ധര്മഃ ഇതി ജൈമിനിസൂത്രമിതി**[3]

വിശുദ്ധാനന്ദ സ്വാമി അപ്പോൾ പറഞ്ഞു – **ചോദനാ ലക്ഷണാര്ഥോ ധര്മ** എന്ന് ജൈമിനിയുടെ സൂത്രമുണ്ട്.[4]

**തദാ സ്വാമിനോക്തമ് :– ചോദനാ കാ ചോദനാ നാമ പ്രേരണാ**
**തത്രാപി ശ്രുതിര്വാ സ്മൃതിര് വക്തവ്യാ യത്ര പ്രേരണാ ഭവേത്.**

സ്വാമിജി പറഞ്ഞു – ചോദനയെന്നാൽ പ്രേരണയാണ്. പ്രേരണയുണ്ടാകുന്നതെന്തെന്നു ശ്രുതിയിലോ സ്മൃതിയിലോ നിന്ന് പറയണം.

**തദാ വിശുദ്ധാനന്ദ സ്വാമിനാ കിമപിനോക്തമ്**

അപ്പോൾ വിശുദ്ധാനന്ദ സ്വാമി ഒന്നും മറുപടി പറഞ്ഞില്ല.

**തദാ സ്വാമിനോക്തമ് – അസ്തുതാവദ്ധര്മസ്വരൂപപ്രതിപാദികാശ്രുതിര്വാ സ്മൃതിസ്തു നോക്താകിഞ്ച ധര്മസ്യ കതി ലക്ഷണാനി ഭവന്തി വദതു ഭവാനിതി.**

തുടർന്ന് സ്വാമികൾ –ആകട്ടെ ധർമത്തിന്റെ സ്വരൂപം പ്രതിപാദിക്കുന്ന

3 ഇദന്തു സൂത്രമസ്തി നേയം ശ്രുതിര്വാ സ്മൃതിഃ സര്വാ മമ കണ്ഠസ്ഥമസ്തീതി പ്രതിജ്ഞായേദാനിം കണ്ഠസ്ഥം നോച്യത ഇതി പ്രതിജ്ഞാഹാനേസ്തസ്യ കതോന പരാജയ ഇതി വേദ്യമ്.

4 (ശ്രുതിയോ സ്മൃതിയോ അല്ലാത്ത സൂത്രമാണ് പറഞ്ഞത്. എല്ലാം എനിക്കു കാണാപ്പാഠമാണെന്ന് പ്രതിജ്ഞ ചെയ്തിട്ട് കാണാതെ പറയാഞ്ഞത് പ്രതിജ്ഞാഹാനിയാകയാൽ ഇവിടെ പരാജയം സമ്മതിക്കാത്തതെന്താണെന്ന് അറിയേണ്ടതാണ്.)

ശ്രുതിയോ സ്മൃതിയോ പറഞ്ഞില്ലെങ്കിലും ധർമത്തിന്റെ ലക്ഷണങ്ങളേവ യെന്ന് താങ്കൾ പറയുമോ?

**തദാ വിശുദ്ധാനന്ദസ്വാമിനോക്തമ് – ഏകമേവ ലക്ഷണം ധര്മ സ്യേതി.**

വിശുദ്ധാനന്ദസ്വമി പറഞ്ഞു – ധർമത്തിന് ഒരു ലക്ഷണമേയുള്ളു.

**തദാ സ്വാമിനോക്തമ് – കിഞ്ച തദിതി? –**

സ്വാമിജി ചോദിച്ചു – ഏതാണത്?

**തദാ വിശുദ്ധാനന്ദസ്വാമിനാ കിമപിനോക്തമ്.**

അതിന് വിശുദ്ധാനന്ദസ്വാമി മറുപടി പറഞ്ഞില്ല.

**തദാ ദയാന്ദസ്വാമിനോക്തമ് – ധര്മസ്യ തു ദശലക്ഷണാനി സന്തി. ഭവതാ കഥമുക്തമേകമേവേതി?**

അപ്പോൾ ദയാനന്ദസ്വാമി പറഞ്ഞു – ധർമത്തിന് പത്ത് ലക്ഷണങ്ങളുണ്ട്, ഒന്നേയുള്ളെന്ന് താങ്കളെന്തേ പറഞ്ഞു?

**തദാ വിശുദ്ധാനന്ദസ്വാമിനോക്തമ്- കാനി താനി ലക്ഷണാ നീതി?**

വിശുദ്ധാനന്ദസ്വാമി ചോദിച്ചു – ആ ലക്ഷണങ്ങൾ ഏതെല്ലാമാണ്?

**തദാ സ്വാമിനോക്തമ് – ധൃതിക്ഷമാ ദമോऽസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ ധീര്വിദ്യാസത്യമക്രോധോ ദശകം ധര്മ ലക്ഷണമ്. ഇതി മനുസ്മൃതോഃ ശ്ലോകോऽസ്തി[5]**

സ്വാമിജി പറഞ്ഞു- ധൈര്യം, ക്ഷമം, ദമം, കള്ളം വെടിയൽ, ശൗചം, ഇന്ദ്രിയനിഗ്രഹം, ബുദ്ധി, വിദ്യാവർദ്ധന, സത്യം, ക്രോധത്യാഗം എന്നിവയാണ് ധർമത്തിന്റെ ലക്ഷണങ്ങൾ എന്ന് മനുസ്മൃതിയിൽ ശ്ലോകമുണ്ട്[6]

**തദാ ബാലശാസ്ത്രിണോക്തമ് – അഹം സര്വം ധര്മശാസ്ത്രം പഠിതവാനിതി.**

അപ്പോൾ ബാലശാസ്ത്രി പറഞ്ഞു – ഞാൻ എല്ലാ ധർമശാസ്ത്രങ്ങളും പഠിച്ചയാളാണ്.

**തദാ ദയാനന്ദസ്വാമിനോക്തമ് – ത്വമധര്മസ്യലക്ഷണാനിവദേതി.**

സ്വാമി ദയാനന്ദൻ പറഞ്ഞു – നിങ്ങൾ അധർമത്തിന്റെ ലക്ഷണങ്ങൾ പറഞ്ഞാട്ടെ.

**തദാ ബാലശാസ്ത്രിണാ കിമപി നോക്തമ്.**

---

5 അത്രാപി തസ്യ പ്രതിജ്ഞാഹാനേര് നിഗ്രഹസ്ഥാനം ജാതമിതിബോധ്യമ്.

6 (ഇവിടെയും (കാണാപ്പാഠമറിയാമെന്ന) പ്രതിജ്ഞയ്ക്ക് ഹാനി സംഭവിച്ചിരിക്കക യാൽ നിഗ്രഹസ്ഥാനം (പരാജയം) ഉണ്ടായിരിക്കുന്നെന്ന് അറിയണം.)

ഇതിന് ബാലശാസ്ത്രി ഒന്നും ഉത്തരം പറഞ്ഞില്ല.

**തദാ ബഹുഭിര്യുഗപത് പൃഷ്ടമ് –**
**പ്രതിമാ ശബ്ദോ വേദേ നാസ്തി കിമിതി?**

അപ്പോൾ അനേകർ ചേർന്ന് ചോദിച്ചു – പ്രതിമയെന്ന പദമേ വേദത്തിൽ ഇല്ല എന്നാണോ?

**തദാ സ്വാമിനോക്തമ് :– പ്രതിമാശബ്ദസ്ത്വസ്തീതി.**

ഉടനെ സ്വാമിജി പറഞ്ഞു – പ്രതിമാ സംജ്ഞയുണ്ടുതന്നെ.

**തദാ തൈരുക്തമ്: – ക്വാസ്തീതി.**

അപ്പോഴവർ ചോദിച്ചു – എവിടെയുണ്ട്?

**തദാ സ്വാമിനോക്തമ് :– സാമ വേദസ്യ ബ്രാഹ്മണേ ചേതി.**

സ്വാമിജി – സാമവേദത്തിന്റെ ബ്രാഹ്മണത്തിലുണ്ടെന്നു പറഞ്ഞു.

**തദാ തൈരുക്തമ് :– കിഞ്ച തദ്വചനമിതി.**

അവർ ചോദിച്ചു- ഏതാണ് ആ വചനം?

**തദാ സ്വാമിനോക്തമ് –**
**ദേവതാ യതനാനി കമ്പന്തേ ദൈവതപ്രതിമാ ഹസന്തീത്യാദീനി.**

സ്വാമിജി പറഞ്ഞു – ദേവതാ സ്ഥാനങ്ങൾ വിറയ്ക്കുന്നു. ദൈവത പ്രതിമകൾ ചിരിക്കുന്ന – തുടങ്ങിയവ.

**തദാ തൈരുക്തമ് :– പ്രതിമാ ശബ്ദസ്തു വേദേ [7]വര്തതേ, ഭവാൻ കഥം ഖണ്ഡനം കരോതി?**

അപ്പോഴവർ – പ്രതിമാശബ്ദം വേദ[8]ത്തിലുള്ളപ്പോൾ താങ്കളെങ്ങനെ ഖണ്ഡനം ചെയ്യുന്നു? എന്നു ചോദിച്ചു.

**തദാ സ്വാമിനോക്തമ് :– പ്രതിമാശബ്ദേനൈവ പാഷാണ പൂജനാദേഃ പ്രാമാണ്യം ന ഭവതി. പ്രതിമാ ശബ്ദസ്യാര്ഥഃ കര്തവ്യേതി.**

സ്വാമിജി – പ്രതിമയെന്ന പദമുള്ളതുകൊണ്ടുമാത്രം വിഗ്രഹാരാധനയുടെയും മറ്റും പ്രാമാണ്യം കിട്ടുന്നില്ല. പ്രതിമയുടെ അർഥമെന്തെന്ന് നിർണയിക്കണം.

**തദാ തൈരുക്തമ് :– യസ്മിന് പ്രകരണേ**
**ऽയം മന്ത്രേ ऽസ്തി തസ്യകോऽ ര്ഥ ഇതി.**

അപ്പോഴവർ- ഏതു പ്രകരണത്തിലാണോ ഈ മന്ത്രമുള്ളത് അതിന്റെ അർഥം എന്താണ്? എന്നു ചോദിച്ചു.

**തദാ സ്വാമിനോക്തമ് – അഥാ തോദ് ഭുത ശാന്തിം വ്യാഖ്യാസ്യാമ ഇത്യുപക്രമ്യ ത്രാതാരമിന്ദ്രമിത്യാദയസ്തത്രൈവ സര്വേ മൂലമന്ത്രാഃ**

7 അത്രാപിതേഷാമവേദേബ്രാഹ്മണഗ്രന്ഥേവേദബുദ്ധിത്വാത്ഭ്രാന്തിരേവാസ്തീതി വേദ്യമ്.

8 ബ്രാഹ്മണത്തിനെയാണ് ഇവിടെ ഇവർ വേദമെന്നു തെറ്റിദ്ധരിക്കുന്നത്.

**ലിഖിതാഃ. ഏതേഷാം മധ്യാത് പ്രതിമന്ത്രേണ ത്രി ത്രി സഹസ്രാ ണ്യാഹുതയഃ കാര്യാസ്തതോ വ്യാഹൃതിഭിഃ പഞ്ചപഞ്ചാഹുതയശ്ചേ തി ലിഖിത്വാ സാമഗാനം ച ലിഖിതമ്. അനേനൈവ കര്മണാദ് ഭുത ശാന്തിര്വിഹിതാ. യസ്മിന്മന്ത്രേ പ്രതിമാ ശാബ്ദോ ऽ സ്തിസ മന്ത്രോ ന മര്ത്യലോകേ വിഷയോ ऽ പി തു ബ്രഹ്മലോകവിഷയ ഏവതദ്യഥാ "സ പ്രാചീം ദിശമന്വാവര്തതേ ऽऽ ഥേതി." പ്രാച്യാ ദിശോദ്ഭുതദര്ശന ശാന്തിമുക്ത്വാ തതോ ദക്ഷിണസ്യാഃ പശ്ചി മായാ ദിശഃ ശാന്തിം കഥയിത്വാ ഉത്തരസ്യാ ദിശഃ ശാന്തിരുക്താ. തതോ ഭൂമേശ്ചേതി മര്ത്യലോകസ്യ പ്രകരണം സമാപ്യാന്തരിക്ഷ സ്യ ശാന്തി രുക്താ. തതോദിവശ്ച ശാന്തിവിധാനമുക്തമ്. തതഃ പരസ്യ സ്വര്ഗസ്യ ച നാമ ബ്രഹ്മലോകസ്യൈ വേതി.**

**സ്വാമിജിയുടെ ഉത്തരം: – അഥാ തോദ് ऽഭുതശാന്തിം –** ഇനി അദ്ഭുത ശാന്തിയെ വ്യാഖ്യാനിക്കാമെന്നാരംഭിച്ച് **ത്രാതാരമിന്ദ്രം** എന്ന് തുടങ്ങു ന്നിടത്തുതന്നെ എല്ലാ മൂലമന്ത്രങ്ങളും എഴുതിയിട്ടുണ്ട്. ഇവയ്ക്കിടെ ഓരോ മന്ത്രത്തിന്റെയും കൂടെ മുമ്മൂന്നായിരം ആഹുതികളും ചെയ്തിട്ടുണ്ട്. വ്യാഹൃ തികളുടെ അയ്യഞ്ചായിരം ആഹുതികളും വിധിച്ച് സാമഗാനവും വേണ മെന്ന് എഴുതിയിരിക്കുന്നു. ഇക്കർമത്താലേ അദ്ഭുതശാന്തി കിട്ടു. ഈ മന്ത്രത്തിൽ പ്രതിമാ സംജ്ഞയുണ്ട്. ആ മന്ത്രം മർത്ത്യലോകവിഷയ കമല്ല. മറിച്ച്, ബ്രഹ്മലോക സംബന്ധിതമാണ്. എങ്ങനെയെന്നാൽ – **"സ പ്രാചീം ദിശമന്വാവര്തതേ ऽऽ ഥേതി"** കിഴക്കുദിക്ക് അദ്ഭുതദർശന ശാന്തിയുളവാക്കുന്നതെന്നു പറഞ്ഞിട്ട് അതിൽനിന്ന് തെക്ക്, പടിഞ്ഞാറ് ദിശകളിലെ ശാന്തിയെപ്പറ്റി പറഞ്ഞ് വടക്കുദിക്കിലെ ശാന്തിയെ ഓതുന്നു. പിന്നെ ഭൂമിയുടെ സമാധാനവും മർത്യലോകപ്രകരണവും സമാപിച്ച് അന്തരിക്ഷത്തിന്റെ ശാന്തിയോതുന്നു. പിന്നെ ദിവ്യസ്ഥാനശാന്തി വിധാനം പറയുന്നു. അതിനാൽ പരലോകത്തിന്റെ നാമം ബ്രഹ്മലോക മെന്നാണ്.

**തദാ ബാലശാസ്ത്രിണോക്തമ് :–**
**യസ്യാം യസ്യാം ദിശി യാ യാ ദേവതാ തസ്യാസ്തസ്യാ ദേവതയാഃ ശാന്തികരണേന ദൃഷ്ടിവിഘ്നോപ ശാന്തിര്ഭവതീതി.**

അപ്പോൾ ബാലശാസ്ത്രി പറഞ്ഞു- ഏതെല്ലാം ദിക്കിൽ ഏതേതു ദേവത യുണ്ടോ അവയുടെ ശാന്തികരണത്താൽ ദൃഷ്ടിവിഘ്നത്തിന് ഉപശാന്തി യുണ്ടാകുന്നു.

**തദാ സ്വാമിനോക്തമ് :–**
**ഇദന്തു സത്യം പരന്തു വിഘ്നദര്ശയിതാ കോऽസ്തീതി?**

**സ്വാമിജി :–** ഇതു ശരി. എന്നാൽ വിഘ്നത്തെ കാണിക്കുന്നത് ആരാണ്?

**തദാ ബാലശാസ്ത്രിണോക്തമ്- ഇന്ദ്രിയാണി ദര്ശയിതൄണീതി.**

**ബാലശാസ്ത്രി :–** ഇന്ദ്രിയങ്ങളാണ് വിഘ്നം കാണിക്കുന്നത്.

**തദാ സ്വാമിനോക്തമ് – ഇന്ദ്രിയാണി തു ദ്രഷ്ടൃണി ഭവന്തി ന തു ദര്ശയിതൃണി പരന്തു സ പ്രാചിം ദിശമന്വാവര്തതേ ഽഥേ ത്യത്ര സ ശബ്ദവാച്യഃ കോഽസ്തീതി?**

**സ്വാമിജി :–** ഇന്ദ്രിയങ്ങൾ കാണുന്നവയാണ്. കാട്ടുന്നവയല്ല. എന്നാൽ **സ പ്രാചീം ദിശമന്വാവര്തതേഽഥേത്യത്ര** എന്നിത്യാദി മന്ത്രങ്ങളിലെ **സഃ യുടെ വാച്യാർഥം എന്താണ്?**

**തദാ ബാലശാസ്ത്രിണാ കിമപി നോക്തമ്.**

ബാലശാസ്ത്രി ഒന്നും പറഞ്ഞില്ല.

**തദാ ശിവസഹായേന പ്രയാഗസ്ഥേനോക്തമ് :– അന്തരിക്ഷാദി ഗമനം ശാന്തികരണസ്യ ഫലമനേനോച്യതേ ചേതി.**

അപ്പോൾ പ്രയോഗക്കാരൻ ശിവസഹായ പറഞ്ഞു – അന്തരിക്ഷഗമന ഫലം തുടങ്ങിയ ശാന്തി വാചനത്തിന്റെ ഫലം ഈ മന്ത്രം ചൊല്ലിയാണ് പറയുന്നത്.

**തദാ സ്വാമിനോക്തമ്:- ഭവതാ തത്പ്രകരണം ദൃഷ്ടം കിമ്? ദൃഷ്ടം ചേര്ത്തര്ഹി കസ്യാപി മന്ത്രസ്യാര്ഥം വദേതി.**

**സ്വാമിജി :–** താങ്കൾ ആ പ്രകരണം കണ്ടിട്ടുണ്ടോ? കണ്ടിട്ടുണ്ടെങ്കിൽ ഏതെങ്കിലും മന്ത്രത്തിന്റെ അർഥം പറയണം.

**തദാ ശിവസഹായേന മൗനം കൃതമ്.**

ശിവസഹായ ഒന്നും മിണ്ടിയില്ല.

**തദാ വിശുദ്ധാനന്ദസ്വാമിനോക്തമ് :– വേദാഃ കസ്മാ ജ്ജാതാഇതി?**

**വിശുദ്ധാനന്ദസ്വാമി** ചോദിച്ചു – വേദങ്ങൾ ആരിൽനിന്നുണ്ടായി?

**തദാ സ്വാമിനോക്തമ് :– വേദാ ഈശ്വരാജ്ജാതാ ഇതി.**

**സ്വാമിജി:–** വേദങ്ങൾ ഈശ്വരനിൽനിന്നുണ്ടായി.

**തദാ വിശുദ്ധാനന്ദസ്വാമിനോക്തമ് :– കസ്മാദീശ്വരജ്ജാതാഃ? കിം ന്യായശാസ്ത്രോക്താദ്വാ യോഗശാസ്ത്രോക്താദ്വാ വേദാന്തശാസ്ത്രോക്താദ്വേതി?**

**വിശുദ്ധാനന്ദസ്വാമി:–** ഈശ്വരനിൽ നിന്നുണ്ടായെന്ന് എന്തുകൊണ്ടു പറഞ്ഞു? ന്യായശാസ്ത്രത്തിൽ പറയുന്നതുകൊണ്ടോ, യോഗശാസ്ത്രത്തിൽ പറയുന്നതുകൊണ്ടോ വേദാന്തശാസ്ത്രത്തിൽ പറയുന്നതുകൊണ്ടോ?

**തദാ സ്വാമിനോക്തമ്:- ഈശ്വരാ ബഹവോ ഭവന്തി കിമിത?**

**സ്വാമിജി :–** അനേകം ഈശ്വരന്മാരുണ്ടോ?

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് :– ഈശ്വരസ്ത്വേക ഏവ പരന്തുവേദാ കീദൃഗ് ലക്ഷണാദീശ്വരാജ്ജാതാ ഇതി?**

**വിശുദ്ധാനന്ദസ്വാമി:–**ഈശ്വരൻ ഒന്നേയുള്ളുതന്നെ. എന്നാൽ ഏതെല്ലാം

ലക്ഷണങ്ങളുള്ള ഈശ്വരനിൽ നിന്നാണ് വേദങ്ങളുണ്ടായത്?

**തദാ സ്വാമിനോക്തമ് :–**
**സച്ചിതാനന്ദ ലക്ഷണാദീശ്വരാദ്വേദാ ജാതാ ഇതി.**

**സ്വാമിജി –** സച്ചിദാനന്ദ ലക്ഷണങ്ങളുള്ള ഈശ്വരനിൽനിന്ന് വേദങ്ങളുണ്ടായി.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് :– കോഽസ്തി സംബന്ധഃ? കിം പ്രതിപാദ്യ പ്രതിപാദക ഭാവോ വാ ജന്യജനക ഭാവോ വാ സമവായസംബന്ധോ വാ സ്വ സ്വാമി ഭാവ ഇതി താദാത്മ്യഭാവോ ഇതി?**

**വിശുദ്ധാനന്ദസ്വാമി:–** ഈശ്വരനും വേദങ്ങളും തമ്മിൽ എന്താണ് ബന്ധം? പ്രതിപാദ്യ – പ്രതിപാദകബന്ധമോ, ജന്യജനക ബന്ധമോ സമവായ സംബന്ധമോ സ്വസ്വാമി ഭാവമോ താദാത്മ്യസംബന്ധമോ മറ്റു വല്ലതുമോ?

**തദാ സ്വാമിനോക്തമ് :– കാര്യകാരണ ഭാവഃ സംബന്ധശ്ചേതി.**

**സ്വാമിജി** പറഞ്ഞു – കാര്യകാരണഭാവവും ബന്ധവുമാണ്.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് – മനോ ബ്രഹ്മേത്യുപാസീതാ ആദിത്യം ബ്രഹ്മേത്യുപാസീതേതി, യഥാപ്രതീകോപാസനമുക്തം തഥാശാലിഗ്രാമപൂജനമപിഗ്രാഹ്യമിതി.**

**വിശുദ്ധാനന്ദസ്വാമി:–** മനസ്സിനെ ബ്രഹ്മമായുപാസിക്കുക, ആദിത്യനെ ബ്രഹ്മമായുപസിക്കുക എന്നിങ്ങനെ പ്രതീകങ്ങളെ ഉപാസിക്കാൻ പറഞ്ഞിരിക്കുംപോലെ സാളഗ്രാമപൂജയെയും ഗ്രഹിക്കണം.

**തദാ സ്വാമിനോക്തമ് :– യദാ മനോ ബ്രഹ്മേത്യുപാസീത ആദിത്യം ബ്രഹ്മേത്യുപാസീത ഇത്യാദിവചനം വേദേഷു ദൃശ്യന്തേ തഥാ പാഷാണാദി ബ്രഹ്മേത്യുപാസീതേതി വചനം ക്വാപി വേദേഷുനദൃശ്യതേ. പുനഃ കഥം ഗ്രാഹ്യം ഭവേദിതി?**

**സ്വാമിജി :–** മനസ്സിനെ ബ്രഹ്മമായി ഉപാസിക്കുക, ആദിത്യനെ ബ്രഹ്മമായി ഉപാസിക്കുക തുടങ്ങിയ വചനങ്ങൾ വേദങ്ങളിലുണ്ടെങ്കിൽ[10] ശിലാദി വിഗ്രഹങ്ങളെ ബ്രഹ്മമെന്നു കരുതി ഉപാസിക്കണമെന്ന വചനം വേദങ്ങളിലൊന്നുമില്ല. പിന്നെങ്ങനെ സ്വീകാര്യമാകും?

**തദാ മാധവാചാര്യേണോക്തമ് :–**
**"ഉദ്ബുധ്യസ്വാഗ്നേ പ്രതിജാഗൃഹിത്വമിഷ്ടാപൂർതേ സംസൃജേഥാ മയം ച" ഇതി മന്ത്രസ്ഥേന പൂർത ശബ്ദേന കസ്യഗ്രഹണമിതി?**

---

9 ഇദമപി പണ്ഡിതമതാനുസാരേണോക്തമ് നേദം സ്വാമിനോ മതമിതിവേദ്യമ്.

10 (ഇതുംപണ്ഡിതന്മാർപറഞ്ഞതുപോലെസ്വാമിജിആവർത്തിച്ചതാണ്.സ്വാമിജിയുടെ സ്വന്തം അഭിപ്രായമല്ല.)

അപ്പോൾ മാധവാചാര്യർ പറഞ്ഞു – ഉദ്ബുധ്യ സ്വാഗ്നേ പ്രതിജാഗൃഹി ത്വമിഷ്ടാപൂര്തേ സ സൃജേഥാമയം ച എന്ന മന്ത്രത്തിലെ പൂർത്തസംജ്ഞയാൽ എന്തിനെയാണ് ഗ്രഹിക്കേണ്ടത്?

**തദാ സ്വാമിനോക്തമ്:-**

**വാപീ കൂപ തടാഗാരാമാണാമേവ നാന്യസ്യേതി.**

**സ്വാമിജി :–** കിണർ, കുളം, ആരാമങ്ങൾ തുടങ്ങിയവ. വേറൊന്നുമല്ല.

**തദാ മാധവാചാര്യണോക്തമ്:-**

**പാഷാണാദിമൂര്ത്തിപൂജനമത്ര കഥം ന ഗൃഹ്യതേ ചേതി?**

മാധവാചാര്യർ ചോദിച്ചു- ശിലാദിവിഗ്രഹ പൂജയെന്ന് എന്തുകൊണ്ട് ഗ്രഹിച്ചുകൂടാ?

**തദാ സ്വാമിനോക്തമ്:- പൂര്ത ശബ്ദസ്തു പൂര്തിവാചീ വര്തതേ. തസ്മാന്ന കദാചിത് പാഷാണാദി മൂര്ത്തി പൂജനാഗ്രഹണം സംഭവതി. യദി ശങ്കാസ്തി തര്ഹി നിരുക്തമസ്യ മന്ത്രസ്യ പശ്യ ബ്രാഹ്മണം ചേതി.**

**സ്വാമിജി പറഞ്ഞു:-** പൂർത്തസംജ്ഞ പൂർത്തിവാചിയാണ്. അതിനാൽ ശിലാദി വിഗ്രഹപൂജയെന്ന് അർഥം ഒരിക്കലും ഗ്രഹിക്കാവുന്നതല്ല. സംശയമുണ്ടെങ്കിൽ ഈ മന്ത്രത്തിന്റെ നിരുക്തവും ബ്രാഹ്മണവും നോക്കുക.

**തതോ മാധവാചാര്യേണോക്തമ്**

**പുരാണഃ- ശബ്ദോ വേദേഷ്വസ്തി ന രേവതി.**

തുടർന്ന് മാധവാചാര്യർ ചോദിച്ചു- പുരാണശബ്ദം വേദങ്ങളിൽ ഉണ്ടോ ഇല്ലയോ

**തദാ സ്വാമിനോക്തമ്:- പുരാണ ശബ്ദസ്തു ബഹുഷുസ്ഥലേഷു വേദേഷു ദൃശ്യതേ. പരന്തു പുരാണശബ്ദേന കദാചിദ് ബ്രഹ്മവൈവര്ത്താദി ഗ്രന്ഥാനാം ഗ്രഹണം ന ഭവതി. കുതഃ? പുരാണശബ്ദസ്തു ഭൂതകാലാവാച്യസ്തി സര്വത്ര ദ്രവ്യവിശേഷണം ചേതി.**

**സ്വാമിജി –** പുരാണശബ്ദം വേദങ്ങളിൽ അനേകസ്ഥലങ്ങളിലുണ്ടെന്ന കാണാമെങ്കിലും പുരാണസംജ്ഞയാൽ ഒരിക്കലും ബ്രഹ്മവൈവർത്താദി ഗ്രന്ഥങ്ങളെന്ന് ഗ്രഹിച്ചുകൂടാ. എന്തുകൊണ്ട്? പുരാണഷശബ്ദം ഭൂതകാല വാചിയാണ്. സർവത്ര ദ്രവ്യത്തിന്റെ വിശേഷണവുമാകുന്നു.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ്:- ഏതസ്യ മഹതോ ഭൂതസ്യ നിശ്വസിത മേതദ്യദൃഗ്വേദോ യജുര്വേദഃ സാമവേദോഽഥര്വാങ്ഗി രസ ഇതിഹാസഃ പുരാണം ശ്ലോകാവ്യാഖ്യാനാന്യനുവ്യാഖ്യാനാനി ഇത്യത്ര ബൃഹദാരണ്യകോപനിഷദി പഠിതസ്യ സര്വസ്യ പ്രാമാണ്യം വര്തതേ ന വേതി?**

**വിശുദ്ധാനന്ദസ്വാമി: –** ഈ മഹദ്ഭൂതത്തിൽ നിന്ന് നിശ്വസിക്കപ്പെട്ടതാണ് ഋഗ്വേദം–യജുർവേദം, സാമവേദം, അഥർവവേദം, ഇതിഹാസ–

പുരാണ–ശ്ലോക–വ്യാഖ്യാന– അനുവ്യാഖ്യാനങ്ങളെന്ന് ബൃഹദാരണ്യകോപനിഷത്തിൽ പറഞ്ഞിരിക്കുന്നത്. എല്ലാവർക്കും പ്രാമാണ്യമാണോ അല്ലയോ?

**തദാ സ്വാമിനോക്തമ്: – അസ്ത്യേവ പ്രാമാണ്യമിതി.**

**സ്വാമിജി –** അതെ. പ്രാമാണ്യം തന്നെ.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ് :–**
**ശ്ലോകസ്യാപി പ്രാമാണ്യം ചേത്തദാ സര്വേഷാം**
**പ്രാമാണ്യമാഗതമിതി.**

**വിശുദ്ധാനന്ദൻ** പറഞ്ഞു – ശ്ലോകത്തിനും പ്രാമാണ്യമായാൽ എല്ലാ പ്രമാണവുമായി.

**തദാ സ്വാമിനോക്തമ്:- സത്യാനാമേവ ശ്ലോകാനാം**
**പ്രാമാണ്യം നാന്യേഷാമിതി.**

**സ്വാമിജി –** സത്യശ്ലോകങ്ങൾക്കു മാത്രമേ പ്രാമാണ്യമുള്ളൂ, മറ്റുള്ളവയ്ക്ക് ഇല്ല.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ്:–**
**അത്ര പുരാണശബ്ദഃ കസ്യ വിശേഷണമിതി.**

**വിശുദ്ധാനന്ദൻ: –** ഇവിടെ പുരാണശബ്ദം ഏതിന്റെ വിശേഷണമാണ്?

**തദാ സ്വാമിനോക്തമ്:–**
**പുസ്തകമാനയ പശ്ചാദ്വിചാരഃ കര്തവ്യ ഇതി.**

**സ്വാമിജി –** പുസ്തകം കൊണ്ടുവരൂ പിന്നീട് ഇതേപ്പറ്റി ചിന്തിക്കാം.

**തദാ മാധവാചാര്യേണ വേദസ്യ[11] ദ്വേ പത്രേ നിസ്സാരിതേ.**
**അത്ര പുരാണശബ്ദഃ കസ്യ വിശേഷണ മിത്യുക്ത്വേതി.**

അപ്പോൾ മാധവാചാര്യർ വേദത്തിന്റെ രണ്ടുതാൾ[12] പുറത്തെടുത്തു. ഇവിടെ പുരാണസംജ്ഞ ഏതിന്റെ വിശേഷണമെന്ന് പറഞ്ഞുകൊണ്ട്.

**തദാ സ്വാമിനോക്തമ് കീദൃശമസ്തി വചനം പഠ്യതാമിതി.**

**സ്വാമിജി :–** എങ്ങനെയുള്ള വചനങ്ങളാണ്, വായിക്കൂ എന്നുപറഞ്ഞു.

**തദാ മാധവാചാര്യേണ പാഠഃ കൃതസ്തത്രേദം**
**വചനമസ്തി "ബ്രാഹ്മണാനീതിഹാസഃ പുരാണാനീതി."**

മാധവാചാര്യർ വായിച്ചു- ഇവിടെ ഇങ്ങനെയാണ് വചനം "**ബ്രാഹ്മണാനി ഇതിഹാസഃ പുരാണാനി.**"

**തദാ സ്വാമിനോക്തമ് :– പുരാണാനി ബ്രാഹ്മണാനി**

11 ഇദമപി തന്മതമനുസൃത്യോക്തം നേദം സ്വാമിനോ മതമിതി വേദി തവ്യമേതേ പത്രേ തു ഗൃഹ്യസൂത്രസ്യാഭവതാമിതി ച.

12 ഇതും അവരുടെ മതമനുസരിച്ച് പറഞ്ഞതാണ്, സ്വാമിജിയുടെ മതമല്ല എന്നറിയണം. രണ്ടു താൾ ഗൃഹ്യസൂത്രങ്ങളിൽ നിന്നെടുത്തതായിരുന്നു.

**നാമ സനാതനാനീതി വിശേഷണമിതി.**

**സ്വാമിജി പറഞ്ഞു :—** ഇവിടെ പുരാണം ബ്രാഹ്മണങ്ങളുടെ വിശേഷണമാണ്. പുരാണമെന്ന പേര് സനാതന ബ്രാഹ്മണത്തിന്റെയാണെന്നർഥം.

**തദാ ബാലശാസ്ത്ര്യാദി ഭിരുക്തമ്:—**
**ബ്രാഹ്മണാനി നവീനാനിഭവതി കിമിതി.**

അപ്പോൾ ബാലശാസ്ത്രിയും മറ്റും പറഞ്ഞു- ബ്രാഹ്മണങ്ങൾ പുതിയ വയുമുണ്ടെന്നോ?

**തദാ സ്വാമിനോക്തമ് :— നവീനാനി ബ്രാഹ്മണാനീതി**
**കസ്യചിച്ഛങ്കാപി മാഭൂദിതി വിശേഷണാര്ഥഃ**

**സ്വാമിജി —** നവീനബ്രാഹ്മണങ്ങളുണ്ടോ എന്ന ശങ്ക ആർക്കുമേ വരാതിരിക്കുന്നതിനാണ് വിശേഷണാർഥത്തിൽ പറയുന്നത്.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ്:—**
**ഇതിഹാസ ശബ്ദവ്യവധാനേന കഥം വിശേഷണം ഭവേദിതി.**

**വിശുദ്ധാനന്ദ സ്വാമി :—** ഇവിടെ ഇതിഹാസ ശബ്ദം പ്രയോഗിച്ചിരിക്കയാൽ എങ്ങനെ വിശേഷണമാകും?

**തദാ സ്വാമിനോക്തമ്:- അയം നിയമോ സ്തി കിം വ്യവധാനാദ്വിശേഷണയോഗ്യാ ന ഭവേത്സന്നിധാ നാദേവ ഭവേദിതി?**

**സ്വാമിജി —** പ്രയോഗം നിമിത്തം (വ്യവധാനത്താൽ) വിശേഷണമാകില്ലെന്നുണ്ടോ?

**"അജോ നിത്യോശാശ്വതോऽയമ്പുരാണോ ന" ഇതി**
**ദൂരസ്ഥസ്യ ദേഹിനോ വിശേഷണാനി ഗീതാऽയാം കഥം ഭവന്തി?**
**വ്യാകരണോപി നിയമോ നാസ്തി സമീപസ്ഥമേവ വിശേഷണം**
**ഭവേന്ന ദൂരസ്ഥമിതി.**

**അജോ നിത്യോശാശ്വതോऽയമ്പുരാണോ ന ഹന്യതേऽഹന്യമാനേ ശരീരേ** എന്നതിൽ ദൂരസ്ഥമായ ദേഹിയുടെ വിശേഷണമല്ലേ? സമീപസ്ഥമായതിനേ വിശേഷണമാകാവൂ ദൂരസ്ഥമായതിന് പാടില്ലെന്ന് വ്യാകരണത്തിലും നിയമം ഇല്ല.

**തദാ വിശുദ്ധാനന്ദ സ്വാമിനോക്തമ്:-**
**ഇതിഹാസസ്യാത്ര പുരാണശബ്ദോ വിശേഷണം**
**നാസ്തി തസ്മാദിതിഹാസോ നവീനഃ ഗ്രാഹ്യഃ കിമിതി?**

**വിശുദ്ധാനന്ദ സ്വാമി :—** ഇതിഹാസത്തിന് ഇവിടെ പുരാണമെന്ന വിശേഷണമില്ലായ്കയാൽ ഇതിഹാസം നവീനമാണെന്ന മനസ്സിലാക്കിക്കൊള്ളണമെന്നാണോ?

**തദാ സ്വാമിനോക്തമ്:—**

**അന്യത്രാസ്തീതിഹാസസ്യപുരാണശബ്ദോ വിശേഷണം തദ്യഥാ "ഇതിഹാസഃ പുരാണഃ പഞ്ചമോ വേദാനാം വേദഃ" ഇത്യുക്തമ്.**

**സ്വാമിജി :–** ഇതിഹാസത്തിന് പുരാണമെന്ന വിശേഷണം മറ്റു ചിലേടത്തുണ്ട്. ഉദാഹരണത്തിന് ഇതിഹാസഃ പുരാണഃ പഞ്ചമവേദാനാം വേദ എന്നതുതന്നെ.

**തദാ വാമനാചാര്യാദിഭിരയ പാഠഃ ഏവ വേദേ നാസ്തീത്യുക്തമ്.**

അപ്പോൾ വാമനാചാര്യരും മറ്റും ഇങ്ങനെയൊരു പാഠം (വചനം) വേദത്തിലില്ലെന്നു പറഞ്ഞു.

**തദാ ദയാനന്ദ സ്വാമിനോക്തമ്:–**
**യദി വേദേഷ്വയമ്പാഠോ[13] ന ഭവേച്ചന്മമ പരാജയോ**
**യദ്യയമ്പാഠോ വേദേയഥാവദ് ഭവേത്തദാ ഭവതാ മ്പരാജയശ്ചേയ**
**ന്പ്രതിജ്ഞാ ലേഖ്യേത്യുക്തന്തദാ സര്വൈര് മൗനം കൃതമിതി.**

അപ്പോൾ **ദയാനന്ദ സ്വാമികൾ പറഞ്ഞു.** വേദത്തിൽ ഈ പാഠം[14]ഇല്ലെങ്കിൽ ഞാൻ പരാജിതനായി എന്നും വേദത്തിൽ ഉണ്ടെങ്കിൽ നിങ്ങൾ പരാജിതരായി എന്നും എഴുതിവയ്ക്കണമെന്നാണോ? എങ്കിൽ എഴുതു. എല്ലാവരും മൗനികളായി.

**തദാ സ്വാമിനോക്തമ്:– ഇദാ നീം വ്യാകരണേ**
**കല്മസംജ്ഞാ ക്വാപിലിഖിതാ ന വേതി?**

അപ്പോൾ **സ്വാമിജി** വീണ്ടും – വ്യാകരണമറിയാവുന്നവർ പറയട്ടെ. വ്യാകരണത്തിലെങ്ങാനും കല്മസംജ്ഞ പ്രയുക്തമാണോ അല്ലയോ എന്ന്.

**തദാ ബാലശാസ്ത്രിണോക്തമ് :- ഏകസ്മിന് സൂത്രേ സംജ്ഞാതു**
**നകൃതാ പരന്തു മഹാഭാഷ്യകാരേണോ പഹാസഃ കൃതഃ ഇതി.**

അപ്പോൾ ബാലശാസ്ത്രി പറഞ്ഞു. ഒരു സൂത്രത്തിൽ സംജ്ഞയായിട്ടല്ലാതെ മഹാഭാഷ്യക്കാരൻ കളിയാക്കി പ്രയോഗിച്ചിട്ടുണ്ട്. അത്രതന്നെ.

**തദാ സ്വാമിനോക്തമ്- കസ്യസൂത്രസ്യ മഹാഭാഷ്യേ**
**സംജ്ഞാതു ന കൃതോ പഹാസശ്ചേദ്യുദാഹരണ പ്രത്യുദാഹരണ**
**പൂര്വകം സമാധാനം വദതി?**

**സ്വാമിജി** പറഞ്ഞു – ഏതു സൂത്രത്തിന്റെ മഹാഭാഷ്യത്തിലാണ് സംജ്ഞയാക്കാതെ ഉപഹാസം ചൊരിഞ്ഞതെന്ന് ഉദാഹരണ പ്രത്യുദാഹരണങ്ങൾ വഴി സമാധാനം പറയാമോ?

**ബാലശാസ്ത്രിണാ കിമപി നോക്തമന്യേ നാപി ചേതി.**

ബാലശാസ്ത്രി ഒന്നും മിണ്ടിയില്ല. മറ്റുള്ളവരും.

**തദാ മാധവാചാര്യേണ ദ്വേ പത്രേ വേദസ്യ[15] നിസ്സാര്യ സര്വേഷാം**

13 ഇദമപി പണ്ഡിതാനാം മതം നൈവ സ്വാമിന ഇതിവേദ്യമ്.
14 പണ്ഡിതന്മാരുടെ മതമാണ്. സ്വാമിജിയുടേതല്ല, ഇതും.
15 ഏതേ പത്രേതു ഗൃഹ്യസൂത്രസ്യ ഭവതാമിതി.

**പണ്ഡിതാനാമ്മധ്യേ പ്രക്ഷിപ്തേ. അത്ര യജ്ഞസമാപ്തൗ സത്യം ദശമേ ദിവസേ പുരാണാനാം പാഠം ശൃണ്വയാദിതി ലിഖിതമത്ര പുരാണശബ്ദഃ കസ്യ വിശേഷണമിത്യുക്തമ്.**

അപ്പോൾ മാധവാചാര്യർ രണ്ട് ഓലകൾ[16] വേദത്തിന്റേതായിഎടുത്ത് എല്ലാ പണ്ഡിതന്മാരുടെയും ഇടയിലേക്ക് ഇട്ടു. എന്നിട്ടു പറഞ്ഞു- ഇതിൽ യജ്ഞസമാപ്തിയിൽ യജമാനൻ പത്താം പക്കം പുരാണപാഠം കേൾക്കണം എന്നെഴുതിയിരിക്കുന്നു. ഇവിടെ പുരാണം എന്തിന്റെ വിശേഷണമാണെന്നു പറയണം.

**തദാ വിശുദ്ധാനന്ദ സ്വാമിനാ ദയാനന്ദസ്വാമിനോ ഹസ്തേ പത്രേ ദത്തേ.**

**തദാ സ്വാമീ പത്രേ ദ്വേ ഗൃഹീത്വാ പഞ്ചക്ഷണമാത്രം വിചാരം കൃതവാൻ. തത്രേദം വചനം വര്ത്തതേ. ദശമേ ദിവസേ യജ്ഞാന്തേ പുരാണവിദ്യാവേദഃ ഇത്യസ്യ ശ്രവണം യജമാനഃ കുര്യാദിതി.**

അപ്പോൾ വിശുദ്ധാനന്ദസ്വാമികൾ ദയാനന്ദസ്വാമികളുടെ കൈയിൽ ഓല രണ്ടും കൊടുത്തു. സ്വാമിജി ഓല നോക്കി അഞ്ചു നിമിഷം ചിന്തിച്ചു. പിന്നെ ഇതിങ്ങനെയെന്ന് പറഞ്ഞു- യജ്ഞം സമാപിക്കുന്ന പത്താം നാൾ യജമാനൻ പുരാണ വിദ്യാവിത്തിന്റെ വചനം കേൾക്കണം.

**അസ്യായമര്ഥഃ- പുരാണീചാസൗ വിദ്യാ ച പുരാണവിദ്യാ പുരാണവിദ്യൈവ വേദഃ പുരാണവിദ്യാ വേദ ഇതി നാമ ബ്രഹ്മവിദ്യൈവ ഗ്രാഹ്യാ. കുതഃ? ഏതദന്യത്രുഋ ഗ്വേദാദീനാം ശ്രവണമുക്തം ന ചോപനിഷദാമ്. തസ്മാദുപനിഷദാമേ വ ഗ്രഹണം നാന്യേഷാമ്. പുരാണവിദ്യാ വേദോऽപി ബ്രഹ്മവിദ്യൈവ ഭവിതുമര്ഹതി നാന്യേ നവീനാ ബ്രഹ്മവൈവര്ത്താദയോ ഗ്രന്ഥാശ്ചേതി. യദിഹ്യേവം പാഠോ ഭവേദ്ബ്രഹ്മവൈവര്ത്താദയോऽഷ്ടാദശ ഗ്രന്ഥാഃ പുരാണാനി ചേതി ക്വാപ്യേവം വേദേഷ്വ[17] പാഠോ നാസ്ത്യേവ തസ്മാത്കദാചിത്തേഷാം ഗ്രഹണം ന ഭവദേവേത്യര്ഥകഥനസ്യേച്ഛാ കൃതാ.**

ഇതിന്റെ അർഥം– പുരാതനമായ വിദ്യ ഏതോ അതാണ് പുരാണവിദ്യ. പുരാണവിദ്യ വേദമാകുന്നു. പുരാണവിദ്യാവേദമെന്ന് ഇവിടെ പറയുന്നതിൽനിന്ന് ബ്രഹ്മവിദ്യയെയാണ് ഗ്രഹിക്കേണ്ടത്. എന്തുകൊണ്ട്? പൂർവപ്രകരണത്തിൽ ഋഗ്വേദാദി ചതുർവേദങ്ങളുടെ ശ്രവണമാണ്, ഉപനിഷത്തുകളുടേതല്ല പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് ഇവിടെ ഉപനിഷത്തുകളെന്ന് അർഥമെടുക്കണം. പുരാണവിദ്യ വേദങ്ങളിലെ ബ്രഹ്മവിദ്യയാണ്. അല്ലാതെ നവീനമായ ബ്രഹ്മവൈവർത്താദി ഗ്രന്ഥങ്ങളല്ല. എന്തെന്നാൽ ബ്രഹ്മവൈവർത്താദി പതിനെട്ടു പുരാണങ്ങളെന്നാണെങ്കിൽ വേദങ്ങളിൽ[18] അങ്ങനെയൊരു പാഠമേ ഇല്ല. അതിനാൽ അവയുടെ

16 രണ്ട് ഓലയും ഗൃഹ്യസൂത്രത്തിന്റേതായിരുന്നു.

17 ഇദമപിതന്മത ഏവനസ്വാമിന ഇതി.

18 ഇതും അവരുടെ അഭിപ്രായമാണ് സ്വാമിജിയുടേതല്ല.

പേര് ഇവിടെ ഗ്രഹിക്കാവുന്നതേയല്ല. എന്നാണ് അർഥമെടുക്കേണ്ടതെന്ന് പറയാൻ സ്വാമിജി ഇച്ഛിച്ചു.

**തദാ വിശുദ്ധാനന്ദസ്വാമീ മമ വിലംബോ ഭവതീദാനീം ഗച്ഛാമീത്യുക്ത്വാ ഗമനായോത്ഥിതോऽഭൂത്. തതഃ സര്വേ പണ്ഡിതാ ഉത്ഥായ കോലാഹലം കൃത്വാ ഗതാഃ. ഏവം ച തേഷാം കോലാഹല മാത്രേണ സര്വേഷാം നിശ്ചയോ ഭവിഷ്യതി ദയാനന്ദസ്വാമിനഃ പരാജയോ ജാത ഇതി.**

അപ്പോൾ വിശുദ്ധാനന്ദസ്വാമി എനിക്ക് പോകാൻ വൈകുന്നു, ഞാൻ പോകുന്നു എന്നു പറഞ്ഞ് എഴുന്നേറ്റുനിന്നു. അപ്പോൾ എല്ലാ പണ്ഡിതന്മാരും എഴുന്നേറ്റ് കോലാഹലത്തോടെ പോയി. അങ്ങനെ കോലാഹലം കേട്ട്, ദയാനന്ദസ്വാമി പരാജിതനായി എന്നെല്ലാവരും നിശ്ചയിക്കണമെന്നായിരുന്നു അവരുടെ ഇച്ഛ.

**അഥാത്ര ബുദ്ധിമദ്ഭിര് വിചാരഃ കര്തവ്യഃ കസ്യ ജയോ ജാതഃ കസ്യപരാജയശ്ചേതി.**

ഇനി. ബുദ്ധിമാന്മാർ ചിന്തിക്കട്ടെ, ആരാണ് ജയിച്ചതെന്നും ആരാണ് പരാജിതരായതെന്നും.

**ദയാനന്ദസ്വാമിനഃ ചത്വരഃ പൂര്വോക്താഃ പൂര്വപക്ഷാസ്സന്തി. തേഷാം ചതുര്ണാം പ്രാമാണ്യ നൈവവേദേഷു നിഃസൃതം പുനഃതസ്യ പരാജയ കഥംഭവേത്? പാഷാണാദി മൂര്തി പൂജനരചനാദി വിധായകം വേദവാക്യം സഭായാമേതൈഃ സര്വൈര് നോക്തമ്.**

ദയാനന്ദസ്വാമികളുടെ മുൻപുന്നയിച്ച നാലു പൂർവപക്ഷപ്രശ്നങ്ങൾ നിലനില്ക്കുന്നു. അവ നാലിന്റെയും പ്രാമാണ്യം വേദങ്ങളിൽനിന്ന് എടുത്തുകാട്ടാനോ അവ വേദോക്തമെന്നു സ്ഥാപിക്കാനോ കഴിയാതിരിക്കെ അദ്ദേഹത്തിനെന്തു പരാജയം? വിഗ്രഹപൂജ, നിർമാണം തുടങ്ങിയവയെ സംബന്ധിച്ച വേദവാക്യം സഭയിൽ ഇവരാരുംതന്നെ പറഞ്ഞു സ്ഥാപിച്ചുമില്ല.

**യേഷാം വേദവിരുദ്ധേഷു ച പാഷാണാദിമൂര്തിപൂജനാദിഷു ശൈവശാക്ത വൈഷ്ണവാദി സമ്പ്രദായാദിഷു രുദ്രാക്ഷതുലസീകാഷ്ഠ മാലാ ധാരണാദിഷു ത്രിപുണ്ഡ്രാദി രചനാദിഷു ബ്രഹ്മവൈവര്താദി ഗ്രന്ഥേഷു ച മഹാനാഗ്രഹോ സ്തി തേഷാമേവ പരാജയോ ജാത ഇതിതഥ്യമേവേതി.**

ഇങ്ങനെ, വേദവിരുദ്ധമായ ശിലാദി വിഗ്രഹാരാധനാദികളിലും ശൈവ ശാക്ത വൈഷ്ണവാദി സമ്പ്രദായങ്ങളും രുദ്രാക്ഷം തുളസിക്കമ്പ് തുടങ്ങിയ മാലകൾ ധരിക്കുന്നതിലും മുഗ്ഗോപി, ഊർദ്ധ്വഗോപി തുടങ്ങിയവ അണിഞ്ഞിടുന്നതിലും ബ്രഹ്മവൈവർത്താദി നവീന ഗ്രന്ഥങ്ങളിൽ കാണുന്ന വലിയ ആഗ്രഹ (അവയെ വലിയ കാര്യമായി സ്വീകരിക്കുന്ന വചനങ്ങൾ) ങ്ങൾക്കാണ് പരാജയം സംഭവിച്ചത് എന്നതത്രേ സത്യം.

